മംഗലാപുരത്തെത്തുകയാണ് ട്രയിൻ. അവിടെ എത്തിയാൽ ഗോകു ദാസിനെ വിളിക്കണമെന്നാണ് നിർദ്ദേശം. ഗോകുലിനെ കണ്ടിട്ട് വർഷങ്ങളാ ഗോകുലിനെ അറിയില്ലേ. ഇദ്ദേഹം എഴുതിയ കൊങ്കണി പുസ്തകത്തിന് കേ സാഹിത്യ അക്കാദമി അവാർഡ് ലഭിച്ചിട്ടുണ്ട്. കേരളത്തിലെ ഒരു കൊങ്ക സാഹിത്യകാരന് ആദ്യമായിട്ട് ഈ അവാർഡ് കിട്ടിയത് ഗോകുലിനാണ്താന

ഗോകുലിനെ ഞാൻ വിളിച്ചു. അഞ്ചുമിനിട്ടിനുള്ളിൽ ഗോകുൽ എത്ത അദ്ദേഹം ഞങ്ങളെ ഞങ്ങൾക്ക് വേണ്ടി ബുക്ക് ചെയ്ത ടാജ് മഹൽഹോട്ടലി മുറിയിലെത്തിച്ചു. തിരക്കുള്ളതിനാൽ പിറ്റേന്ന് രാവിലെ വരാമെന്ന് പറഞ്ഞ ഗോകുൽപോയി.

**വെങ്കിട്ട രമണക്ഷേത്രം**

മുറിയിൽ വെറുതെ സമയം കളയാൻ തോന്നിയില്ല. ഊണുസമയം മം ലാപുരത്തെ ചിലരെയെങ്കിലും കാണണം. ഞങ്ങൾ സ്ഥലത്തെ പ്രസിദ്ധമാ വെങ്കിട്ട രമണക്ഷേത്രം കാണാനിറങ്ങി.

റോഡിലൂടെ പോകുമ്പോൾ ഒരു പ്രത്യേകത കണ്ടു. നമ്മുടെ കൊങ്ക ഭാഷ ഒരു മറയുമില്ലാതെ സങ്കോചവുമില്ലാതെ വഴിയാത്രക്കാരും ഓട്ടോറിക ക്കാരും കടക്കാരും പറയുന്നു.

നമ്മുടെ കേരളത്തിൽ ഇങ്ങനെ തുറസ്സായി കൊങ്കണി പറയ നൊക്കുമോ. സംശയമാണ്. ഇവനാരെടാ? അന്യഗ്രഹ ജീവിയോ എന്നായിരിക്ക മറ്റുള്ളവരുടെ മുഖത്തെ ഭാവം.

ക്ഷേത്രം നവീകരിക്കുന്നതിന്റെ ഭാഗമായി ഉള്ളിൽ പ്രവേശനം നിയന്ത്ര ച്ചിരിക്കുന്നതിനാൽ ഞങ്ങൾ പുറത്തുനിന്ന് ദേവനെ തൊഴുതു.

തിരിച്ച് ലോഡ്ജിലേക്ക് പോകാൻ ഒരുങ്ങുമ്പോഴാണ് ഒന്നറിയുന്നത്. തി ച്ചുപോകാൻ ഏതാ വഴി. ക്ഷേത്രത്തിൽ കണ്ട ഒരമ്മാവനോട് ചോദിച്ച കൊങ്കണിയിൽ തന്നെയായിരുന്നു ഞാൻ ചോദിച്ചത്. അയാൾ ശ്രീനിവാസഷേ ണായിയായിരുന്നു. അയാൾ വഴിപറഞ്ഞു. പക്ഷേ പിന്നീടയാൾക്ക് തോന്ന ഇത് ശരിയാവില്ല. ഞാൻ നിങ്ങളെ ഹോട്ടലിൽ കൊണ്ടുവിടാം. വരൂ.

അയാളുടെ പുറകെ നടന്നു.

ഷേണായിക്ക് കേരളവുമായി ബന്ധമൊന്നുമില്ല. എറണാകുളത്ത് ഒ ക്കൽ എന്തിനോ വന്നിട്ടുണ്ട്. അതുമാത്രം

ഞങ്ങൾ വർത്തമാനം പറഞ്ഞുനടന്നു.

"ഇവിടെ വളരെയേറെ ക്ഷേത്രങ്ങളുണ്ട്. എല്ലാ സ്വാമിമാരുടേയും മഠ ളുണ്ട്. കാണാൻ സമയമെടുക്കും. ഇപ്പോൾ രാത്രിയായില്ലേ. നാളെവരൂ."

ഷേണായിയുടെ കൊങ്കണി ഞങ്ങൾക്ക് മനസ്സിലായി.

ഹോട്ടലിന്റെ മുന്നിൽവരെ അയാൾ ഞങ്ങളെ കൊണ്ടാക്കി. അയാ മനസ്സിലും വാക്കിലും ഞങ്ങൾ നന്ദിപറഞ്ഞു.

ഹോട്ടലിലെത്തിയപ്പോഴാണറിയുന്നത്. ജയപ്രകാശ് കൂളൂർ ഏതോ ഒ മുറിയിൽ ഉണ്ടത്രേ. കുളൂറിനെക്കുറിച്ച് കേട്ടിട്ടുണ്ട്. കേരള സാഹിത്യ അക്കാ മിയുടെ നാടക അവാർഡ് നേടിയ വ്യക്തിയാണ് അദ്ദേഹം.

കുളൂറിനെ മുറിയിൽചെന്നുപരിചയപ്പെട്ടു. കോഴിക്കോടൻ ചുവയുള്ള ഏതാനും വാക്യങ്ങൾ. നമ്മുടെ ഓരോ നല്ല കാര്യത്തിനും "അതേയോ" "ങ്ഹാ" എന്നുള്ള അഭിനന്ദനങ്ങൾ കുളൂറിൽ നിന്നുമുണ്ടാവും.

അടുത്ത ദിവസമാണ് വട്ടമേശസംവാദം

**വട്ടമേശസംവാദം 10-11-2011**

പറഞ്ഞപ്രകാരം തന്നെ ഞങ്ങളെ കൂട്ടിക്കൊണ്ടുപോകാൻ ഗോകുൽദാസ് രാവിലെ തന്നെ വണ്ടിയുമായി എത്തി. അദ്ദേഹം ഞങ്ങളെ സംവാദം നടക്കുന്ന ടി.വി. രമണപ്പൈ കൺവെൻഷൻ സെന്ററിലേക്ക് കൊണ്ടുചെന്നാക്കി. ടി.വി. രമണപ്പൈ സെന്റർ കണ്ടിട്ട് ഞാൻ അതിശയിച്ചത് വാസ്തവം.

ഹൊ! എന്തൊരു ഗാംഭീര്യമുള്ള എടുപ്പാണിത്. ഇൻഫോസിസിന്റെ എല്ലാമായിരുന്ന ശ്രീ. ടി.വി. മോഹൻദാസ് പ്പൈ, അദ്ദേഹത്തിന്റെ പിതാവായ രമണപ്പൈയുടെ ഓർമ്മക്കായി കെട്ടിളയർത്തിയതാണ് ഈ കീർത്തി സ്തംഭം. ഉദാത്തം എന്നല്ലാതെന്തുപറയാൻ.

സംവാദത്തിന് വന്നവരെ സ്വീകരിക്കാൻ ഹാളിന്റെ മുന്നിലെ കൗണ്ടറിൽ സംവാദത്തിന്റെ സംരംഭകർ നിന്നിരുന്നു. കേരളം, കർണ്ണാടകം, ഗോവ, മഹാരാഷ്ട്ര എന്നിവിടങ്ങളിൽ നിന്നുവന്ന സാഹിത്യകാരന്മാരെ അവർ ഹൃദ്യമായി തന്നെ സ്വീകരിച്ചു. നിങ്ങളെ പ്രതീക്ഷിച്ചാണ് ഞങ്ങളിവിടെ നിൽക്കുന്നത് എന്ന് ഓരോരുത്തർക്കും തോന്നത്തക്കവിധത്തിലുള്ള സ്വീകരണം.

വട്ടമേശ സംവാദത്തിനുള്ള സംവിധാനം ഹാളിനുള്ളിൽ കണ്ടു.

അതിനുമുൻപ് മൂന്ന് പുസ്തകങ്ങളുടെ പ്രകാശനവും, ഒരു പുസ്തക പ്രദർശനത്തിന്റെ ഉദ്ഘാടനവും നടന്നു.

പത്ത്മണിക്കായിരുന്നു സംവാദം. ഉദ്ഘാടനം പ്രസിദ്ധകൊങ്കണി എഴുത്തുകാരനായ അഡ്വ. ഉദയ് ബെംബ്രെ ആയിരുന്നു ചെയ്തത്. അദ്ദേഹം സംവാദത്തിന്റെ ഉദ്ദേശ്യം കാര്യകാരണ സഹിതം പറയുന്നതുപോലെ എനിക്ക് തോന്നി. അദ്ദേഹം പറഞ്ഞ ചിലവാക്കുകൾ അല്ലാതെ വേറൊന്നും എനിക്ക് മനസ്സിലായില്ല. അതാണ് തോന്നി എന്നു പറഞ്ഞത്.

സംവാദം തുടങ്ങി

കൊങ്കണി വാമൊഴിയെപറ്റിയും വരമൊഴിയെപറ്റിയും ചർച്ചകൾ നടന്നു. പലയിടത്തും പലരീതിയിലാണ് കൊങ്കണി ഭാഷ പറയുന്നത്. ഏകീകൃത കൊങ്കണിയില്ല. അവരവരുടേതായ കൊങ്കണിയിൽ എഴുതുക മാത്രമേ നിവൃത്തിയുള്ളു.

തർജ്ജമ ചെയ്യുന്നവർക്കുമുണ്ട് പ്രശ്നങ്ങൾ. ഏതു ലിപിയിലാണ് തർജ്ജമനടത്തേണ്ടത്. റോമൻ, ഇംഗ്ലീഷ്, മലയാളം, അതോ കന്നടയോ? എവിടുത്തെ കൊങ്കണിയിലാണ് പരിഭാഷ ചെയ്യുക?

ദേവനാഗിരി ലിപിയാണ് കൊങ്കണി ഭാഷയുടേതെന്നും അതിലെഴുതുന്നതാണ് ഉത്തമമെന്നും പരാമർശമുണ്ടായി. ആർക്കും വായിക്കാൻ പറ്റും പക്ഷേ അന്നേരവുമുണ്ട് പ്രശ്നങ്ങൾ. ദേവനാഗരി വായിക്കാൻ എത്ര പേർക്ക് പറ്റും. പഠിച്ചു വരേണ്ടേ?

കൊങ്കണി പുസ്തകങ്ങൾ പ്രസിദ്ധീകരിക്കുന്നിടത്തും പ്രതിബന്ധങ്ങൾ വേണ്ടതുണ്ട്.

കൊങ്കണികൾക്ക് സ്വതേ വായനശീലമില്ല. കൊങ്കണി പറയുന്നതുപോലുമില്ല. ആ ഭാഷ അറിയില്ല എന്നു പറയുന്നതുതന്നെ ഒരു ഗമയായി കരുതുന്നവരുടെ ഒരു തലമുറയാണ് ഇപ്പോഴുള്ളത്. അവരെ നമുക്ക് കൊങ്കണിയിൽ ആഭിമുഖ്യമുള്ളവരാക്കണം. അതിനുള്ള പ്രാരംഭ നടപടികൾ നാളെ മുതൽ തുടങ്ങുന്നതാണെന്ന് സംഘാടകർ അവകാശപ്പെട്ടു.

സെമിനാറുകൾ ഡയലോഗുകൾ, വിദഗ്ദരുടെ ക്ലാസ്സുകൾ, ചർച്ചകൾ, വർക്ക് ഷോപ്പുകൾ ഇവയിലൊക്കെ കുട്ടികളേയും കൂടി പങ്കെടുപ്പിച്ച് നടത്താൻ ഉദ്ദേശമുണ്ട് എന്നുള്ള പ്രസ്താവനയോടെ സംവാദം തൽക്കാലം അവസാനിച്ചു.

ഉച്ചക്ക് ഒന്നാം തരം കൊങ്കണി ഭക്ഷണമായിരുന്നു. പായസം സഹിതം.

ഭക്ഷണം കഴിഞ്ഞതോടെ ആളുകൾ തമ്മിൽ പരിചയപ്പെട്ടുതുടങ്ങി.

കൊങ്കണി അറിയുന്ന മലയാളികളായ കുറേ സാഹിത്യകാരന്മാരെ പരിചയപ്പെട്ടത് ഒരു ഭാഗ്യമായി ഞാൻ കരുതുന്നു.

**പയ്യന്നൂർ രമേശ് പൈ**

ഇപ്പോൾ കേരള കൊങ്കണി അക്കാദമിയുടെ ചെയർമാനാണ് അദ്ദേഹം. ഇപ്പോൾ ലേശം മേദസ്സ് കൂടിയോ എന്നൊരു സംശയം. അതുകൊണ്ടെന്താ ഒരു ഗാംഭീര്യമൊക്കെ വർദ്ധിച്ചിട്ടുണ്ട്. പണ്ടത്തെ സൗഹൃദവും ബഹുമാനവും ഞങ്ങൾ ഇപ്പോഴും അന്യോന്യം പ്രകടിപ്പിക്കാറുണ്ട്. സംസാരത്തിൽ മാന്യൻ. തുറന്നുപറച്ചിലാണ് പയ്യന്നൂരിന്റെ മുഖമുദ്ര.

**ശിവരാജ്**

കായം കുളത്തുകാരൻ. രണ്ട് ചെറുകഥാ സമാഹാരങ്ങൾ മലയാളത്തിൽ പുറത്തിറക്കിയിട്ടുണ്ട്. ആളൊരു ഗൗരവക്കാരനാണെന്ന് തോന്നി. ശിവരാജ് ബാങ്ക് മാനേജരാണ് എന്നറിഞ്ഞപ്പോൾ തന്നെ ഗൗരവത്തിന്റെ കാരണം മനസ്സിലായി. ഒരു ഓഫീസർക്ക് പിന്നെ ഗൗരവം ഇല്ലാതിരിക്കുമോ.

**ഗോപാലകൃഷ്ണൻ**

പറവൂർകാരനായ ഒരു സാഹിത്യകാരൻ കുറെ എഴുതിയിട്ടുണ്ട്. ഒക്കെ ചിതല് പിടിച്ച് നശിക്കുന്നു എന്നുള്ള പരിവേദനമാണ് ഇദ്ദേഹത്തിന്. ഇപ്പോൾ ഗോപുരനടയിൽ എന്ന നോവൽ പ്രസിദ്ധീകരിച്ചിട്ടുണ്ട.

**ശിവാനന്ദഷേണായി**

കോട്ടയംകാരൻ. നേരത്തെ തന്നെ ഷേണായിയെ എനിക്ക് പരിചയമുണ്ട്. രണ്ടുചെറുകഥാ സമാഹാരങ്ങൾ ഷേണായിയുടേതായി ഇറങ്ങിയിട്ടുണ്ട്. ഷേണായിയുടെ വർത്തമാനം ഒരു ചിന്തകന്റേതാണെന്ന് എനിക്ക് പലപ്പോഴും തോന്നിയിട്ടുണ്ട്.

**ആർ.എസ്. ഭാസ്കർ**

മലയാളത്തിൽ നിന്ന് കൊങ്കണിയിലേക്ക് ബഷീറിന്റെ ഒരു നോവൽ തർജ്ജമ ചെയ്തതിന് കേന്ദ്ര സാഹിത്യ അക്കാദമി പുരസ്കാരം ലഭിച്ചിട്ടുണ്ട്.

ഹാളിന് പുറത്ത് നല്ലൊരു പുസ്തക പ്രദർശനം നടക്കുന്നുണ്ടായിരുന്നു. പക്ഷേ എല്ലാ പുസ്തകങ്ങളും ഗോവാ കൊങ്കണി കൃതികളും കന്നട കൊങ്കണി കൃതികളും ആയിരുന്നു എന്നുമാത്രം. അതൊക്കെ പൊതിയാത്തേങ്ങയായിട്ടാണ് എനിക്ക് തോന്നിയത്.

ഭക്ഷണ ശേഷവും സംവാദം തുടർന്നു അഞ്ചുമണിവരെ.

**അവാർഡ്ദാനം രാത്രി ഏഴുമണി.**

കൺവെൻഷൻ സെന്ററിലെ മറ്റൊരു ചടങ്ങായിരുന്നു വിമലാ. വി. പൈ കൊങ്കണി സാഹിത്യ പുരസ്കാര സമർപ്പണം.

ഗോവ നോവലെഴുത്തുകാരൻ ദാമോദർ മാജോക്കായിരുന്നു ഇക്കൊല്ലത്തെ പുരസ്കാരം. അദ്ദേഹത്തിന്റെ ''സുനാമി സൈമൺ'' എന്ന നോവലിനായിരുന്നു ഒരുലക്ഷം രൂപയുടെ സമ്മാനം.

എന്തൊരു ഗംഭീരമായിരുന്നു ഈ ചടങ്ങെന്നോ!

വിശിഷ്ട വ്യക്തികളൊക്കെ സ്റ്റേജിൽ അണിനിരന്നിരിക്കുന്നു. മാജോയെ ആ പരിസരത്തെങ്ങും ഞാൻ കണ്ടില്ല.

അപ്പോഴാണ് ആ പ്രഖ്യാപനം.

ഇതാ അവാർഡ് ജേതാവ് ശ്രീ. ദാമോദർമാജോ അവർകൾ നിങ്ങളുടെ ഇടയിലൂടെ പത്നിസമേതനായി എഴുന്നള്ളുന്നു. ബഹുമാനസൂചകമായി എല്ലാവരും എഴുന്നേക്കുക.

സദസ്സ് ഒന്നടങ്കം എഴുന്നേറ്റുനിന്നു. ഇതാവരുന്നു ദാമോദർ മാജോയും പത്നിയും. നാദസ്വരം, ക്ലാർനെറ്റ്, അകമ്പടിയോടെ.

ശ്രീ മാജോ ഞങ്ങളുടെ ഇടയിലൂടെ സ്റ്റേജിലേക്ക് കയറി. സ്റ്റേജിൽ കയറിയ അദ്ദേഹത്തെ വിശിഷ്ടാതിഥികൾ അലങ്കരിച്ച ഒരു ഇരിപ്പിടത്തിൽ ഇരുത്തി. മുകളിൽ വെൺകൊറ്റക്കുട.

സന്തോഷം കൊണ്ടും കൃതജ്ഞതകൊണ്ടും മാജോ വീർപ്പുമുട്ടി. അഭിമാനത്തോടെ ലേശം ഗർവ്വോടെ മാജോയുടെ പത്നി ചടങ്ങുകൾ കണ്ണിമയ്ക്കാതെ നോക്കിയിരുന്നു.

പിന്നെ ആശംസകൾ.

250 നോവലുകളിൽ നിന്നുമാണ് സുനാമി സൈമൺ അവാർഡിനായി തിരഞ്ഞെടുത്തത്. സുനാമി കണ്ടിട്ടില്ലാത്ത മാജോ സുനാമിയെക്കുറിച്ചെഴുതിയത് ഒരത്ഭുതം തന്നെയാണ്. സുനാമിയെക്കുറിച്ച് ഇന്ത്യയിൽ എഴുതപ്പെടുന്ന ആദ്യനോവലാണ് സുനാമി സൈമൺ.

പ്രശംസകൾ കൊണ്ട് മാജോ മൂടപ്പെട്ടു. ഇതിന്റെയൊക്കെ തലതൊട്ടപ്പനായ ശ്രീ. ടി.വി. മോഹൻദാസ് പൈ ഇംഗ്ലീഷിലാണ് സംസാരിച്ചത്. എന്തൊരുരൂപം. ഗംഭീരമായ ആകാരം. അതനുസരിച്ചുള്ള വാക്ധോരണി. എനിക്കേറ്റവും ഇഷ്ടപ്പെട്ടത് ടി.വി. യുടെ പ്രസംഗമാണ്.

പണം സ്വരൂപിച്ച് വെയ്ക്കരുത്. അത് നല്ലതിന് വേണ്ടി സമൂഹത്തിന് വേണ്ടി നമ്മുടെ സംസ്കാരത്തിന്റെ ഉന്നമനത്തിന് വേണ്ടി കൊങ്കണി ഭാഷയുടെ ഉയർച്ചക്ക് വേണ്ടി ഉപയോഗിക്കണം. അതാണ് ടി.വി. രമണപ്പൈ ഫൗണ്ടേ

ഷന്റെ ആപ്തവാക്യം. സുമാർ 6 1/2 അടിപൊക്കമുണ്ടെന്ന് തോന്നി ടി.വി.ക്ക്. അത്രയ്ക്കും ഉയരവുമുണ്ട് ആ വാക്കുകൾക്കും.

ടി.വി.യുടെ അമ്മയായ വിമല വി. പ്പൈയുടെ പേരിലാണ് ഈ അവാർഡ്. അവർ സ്റ്റേജിൽ ഇരിക്കുന്നുണ്ട്. ഒരു കാർണോത്തിമാതിരി.

എത്ര ഭാഗ്യം ചെയ്തവരാണ് അവർ. ഇത്രയും പ്രശസ്തനായ ഒരു പുത്രനെ ജന്മം നൽകിയില്ലേ അവർ. ആ അമ്മയെ ആദരിച്ചില്ലേ ആ മകൻ.

കൊങ്കണി പ്രതിഷ്ഠാന്റെ എല്ലാമായ ബസ്തി വാമന ഷേണായി ടി.വി.യെ ഈ ചെയ്തികൾ ഉദ്ധരിച്ച് പ്രശംസിച്ചു.

ടി.വി. തലകുനിച്ചിരുന്നതേയുള്ളു. ഒരു ലക്ഷം രൂപയും ശില്പവും ആയിരുന്നു പുരസ്കാരം.

**സദസ്സ്**

നിറഞ്ഞ സദസ്സായിരുന്നു ഈ ചടങ്ങിന് സാക്ഷ്യം വഹിച്ചത്.

പുരുഷന്മാരേക്കാൾ സ്ത്രീകളായിരുന്നു കൂടുതലെന്ന് തോന്നി. അതും എന്ത് സുന്ദരികളായ വെളുത്ത നാരീജനങ്ങൾ. നല്ല ഒന്നാന്തരം പട്ടുസാരികളാണവർ ഉടുത്തിരിക്കുന്നത്. തീരെ ചെറുപ്പം കുട്ടികളാണ് ചുരിദാറും മറ്റും ധരിച്ചിരിക്കുന്നത്.

നമ്മുടെ ഇവിടെ ചില മുതുക്കികൾ വരെ നെഞ്ചുംതള്ളി ചുരിദാറും ധരിച്ച് വരുന്നത് ഞാനോർത്തു.

എനിക്ക് സാരിഉടുക്കുന്ന സ്ത്രീകളെയാണ് ഇഷ്ടം. അതായിരിക്കും ഇങ്ങനെ തോന്നിയത്.

മംഗലാപുരത്ത് ചെറുപ്പകാലത്ത് ഞാൻ പോയിട്ടുണ്ട്. അന്നേരം ഒരമ്പലത്തിൽ ചെന്നപ്പോൾ കണ്ട കാഴ്ച. എന്റെ ഹൃദയം കുളിർപ്പിച്ചു ആ കാഴ്ച. അമ്പലം നിറച്ചും വിടർന്ന് നിൽക്കുന്ന കൊങ്കണിപ്പൂക്കൾ പോലെ സുന്ദരികളായ പെൺകുട്ടികൾ, സ്ത്രീകൾ പലവിധ വർണ്ണങ്ങൾ. ചിലർ ദാവണിയാണ് ധരിച്ചിരിക്കുന്നത്. ചിലർ പാവാടയും ബ്ലൗസും ആ സൗന്ദര്യപൂരം കണ്ട് ഞാൻ എത്ര നേരമാണെന്നോ കുറ്റിപോലെ ആ അമ്പലനടയിൽ നിന്നത്. അവാർഡ് ദാനത്തിന് ശേഷം ഒരു കൊങ്കണി നാടകം കണ്ടു. വലിയ മെച്ചമുള്ളതായി എനിക്ക് തോന്നിയില്ല.

രാത്രിയിലത്തെ ഭക്ഷണവും നന്നായിരുന്നു.

പിറ്റേന്നായിരുന്നു ശ്രീ. ടി.വി. രമണപൈ ആന്റ് ശ്രീമതി. ടി.വി. വിമലാപൈ ഹോസ്റ്റൽ ഉദ്ഘാടനം. മംഗലാപുരത്ത് നിന്നും ആറ് കിലോമീറ്റർ അകലെ ശക്തിനഗറിലായിരുന്നു ഹോസ്റ്റൽ. ഒരു വലിയ കുന്ന് നിരത്തി വളരെ കുറഞ്ഞ കാലം കൊണ്ട് പണിത ഹോസ്റ്റലും ലൈബ്രറിയും. ഒരു രമ്യ ഹർമ്മ്യം തന്നെയാണ് ഈ ഹോസ്റ്റൽ.

ശ്രീ. ടി.വി. മോഹൻദാസ് പൈയുടെ സന്തത സഹചാരിയായ രാമദാസ് കമ്മത്തിന്റെ അക്ഷീണ പ്രയത്നം കൊണ്ടാണ് ഇത് ഇത്ര പെട്ടെന്ന് വളരെ മനോഹരമായി പണിതതെന്ന് പറയുന്നത്കേട്ടു.

ഹോസ്റ്റലിന്റെ ഉദ്ഘാടനം 11 am 11.11.2011 എന്ന ഒരു കൗതുകകരമായ

സമയത്തായിരുന്നു. ഉദ്ഘാടകനെ സമ്മേളനപ്പന്തലിൽ വാദ്യമേളങ്ങളോടെ സ്വീകരിച്ചു. വന്നവരെല്ലാം ശ്രീ. ടി.വി. മോഹൻദാസ് പൈയെ ഈ സംഭാവന നടത്തിയതിൽ വാനോളം പുകഴ്ത്തി. ഇതിന്റെയൊക്കെ ഉത്തേജകമായി ശ്രീമതി വിമലാപൈയും സ്റ്റേജിലിരിപ്പുണ്ടായിരുന്നു. അന്ന് ടി.വി. പ്രസംഗിച്ചത് കൊങ്കണിയിലായിരുന്നു. നല്ല ഒന്നാന്തരം കൊങ്കണിയിൽ.

സമ്മേളനം കഴിഞ്ഞുള്ള ഉച്ചഭക്ഷണവും ഒന്നാംതരമായിരുന്നു. പത്രോടയും വഴുതനങ്ങബജ്ജിയും സ്പെഷ്യലായിട്ടുണ്ടായിരുന്നു.

ഹോസ്റ്റൽ ഞങ്ങൾ കയറികണ്ടു.

മനോഹരമായിരുന്നു. നല്ല ഒരു ലൈബ്രറി. ഗോവയിലെ പഴയ പള്ളികളുടേയും കുലദേവത ദേവസ്ഥാനങ്ങളുടേയും ഒരു ചിത്രശേഖരം ആ മുറിക്ക് വല്ലാത്ത ഗാംഭീര്യം കൂട്ടിയതായി എനിക്ക് തോന്നി.

കുട്ടികൾക്ക് താമസിക്കാൻ നല്ല മുറികൾ, പാചകശാല. ഒരു മുറി ഹാൾ ഓഫ് ഫെയിം ആയി ഉപയോഗിച്ചിരിക്കുന്നു. കൊങ്കണി സാഹിത്യകാരന്മാർ സാംസ്കാരികനായകർ, ഗോവാ വിവേചന മുന്നണിയിലെ യോദ്ധാക്കൾ ഇവരുടെയൊക്കെ ഫോട്ടോകൾ ഭിത്തിയിൽ അലങ്കരിച്ചിരുന്നു.

കേരളത്തിലെ പ്രൊഫസർ റാവുവിന്റെയും, പി.ജി. കമ്മത്തിന്റെയും ഫോട്ടോകളും ഞാനിവിടെ കണ്ടു.

കലാപരിപാടികളൊന്നും എനിയ്ക്കത്രക്കങ്ങ് ഇഷ്ടപ്പെട്ടില്ല. കൊങ്കണിയെക്കുറിച്ചും, നമ്മുടെ സംസ്കൃതിയെക്കുറിച്ചും പാടിയ രണ്ടു ഗാനങ്ങൾ എന്നെ വല്ലാതെ ആകർഷിച്ചു.

ഞങ്ങൾ വീര കൊങ്കണികളാണെന്നും, ഞങ്ങടെ ഭാഷ ഗോഡി, ഗോഡി കൊങ്കണിയാണെന്നും ഉള്ള ഗാനങ്ങൾ കേട്ട് കൊങ്കണി ആയതിൽ ഞാനഭിമാനം കൊണ്ടു.

മഞ്ചേശ്വരത്തേക്ക് 3 Pm 11 -11-2011

ഉച്ചക്ക് ശേഷം റൂമിൽ വെറുതെ ഇരിക്കുമ്പോൾ തോന്നി ഒന്ന് മഞ്ചേശ്വരദേവസ്ഥാനത്തേക്ക് പോയാലോ എന്ന്. കൊങ്കണികളുടെ ഒരു പഴയ ക്ഷേത്രമല്ലേ. രണ്ടുമൂന്നു പ്രാവശ്യം അവിടെ പോയിട്ടുണ്ട്.

ഒരു മാറ്റവുമില്ലാതെ പഴയതുപോലെതന്നെ ഇരിക്കുന്നു മഞ്ചേശ്വരം ക്ഷേത്രവും പരിസരവും.

അമ്പലത്തിന്റെ മുൻവശം ആകെ വൃത്തികേടായി കിടക്കുന്നുണ്ട്. ചപ്പുചവറുകൾ കൂട്ടിയിട്ടിരിക്കുന്നു. പൊട്ടിപ്പൊളിഞ്ഞ കടകൾ. പാവപ്പെട്ടവരായ കച്ചവടക്കാർ.

പുതിയഒരു താമസസ്ഥലം വൃത്തിയുള്ളതായി സൂക്ഷിച്ചിരിക്കുന്നത് മാത്രമാണ് എടുത്തുപറയേണ്ട ഒരു കാര്യം.

പരിസരം വൃത്തിയാക്കാനുള്ള സന്മനസ്സ് ആർക്കുമില്ലെങ്കിലും, തലേന്നത്തെ കാർത്തിക പൗർണ്ണമിയിൽ കത്തിച്ച പടക്കത്തിന്റെ അവശിഷ്ടം കുന്നായി അവിടെ കിടക്കുന്നത് കണ്ടു.

വൈകുന്നേരം ഉള്ള പാസഞ്ചറിൽ ഞങ്ങൾ തിരിച്ച് മംഗലാപുരത്തേക്ക്

തന്നെപോയി. പിറ്റേന്നുള്ള ഏറനാട് എക്സ്പ്രസ്സിൽ മടങ്ങുകയും ചെയ്തു.

പോരുമ്പോൾ മനസ്സിൽ വല്ലാത്തൊരു വിങ്ങൽ. രണ്ടു ദിവസം ഇത്രയും പെട്ടെന്ന് കഴിഞ്ഞുവോ എന്നുള്ള ചിന്ത വല്ലാതെ അലട്ടി എന്നെ. ഇതിനൊന്നും വരാതെ മടിപിടിച്ച് വീട്ടിൽ തന്നെ ഇരുന്നിരുന്നുവെങ്കിൽ ജീവിതത്തിലെ ഒരു വലിയ ഭാഗ്യം എനിക്ക് ലഭിക്കുമായിരുന്നില്ല.

ഇതിന് വളം നൽകിയ പയ്യന്നൂരിനും ആനന്ദ് കമ്മത്തിനും ഗോകുലിനും വിശ്വകൊങ്കണി പ്രതിഷ്ഠാൻ പ്രവർത്തകർക്കും നന്ദിയും കൃതജ്ഞതയും മനസ്സിൽ ഏറെതോന്നി.

ഒരാശങ്കമാത്രം ഇപ്പോഴും നിലനിൽക്കുന്നു. ഇത്രയും വലിയ ഒരു സ്ഥാപനം അതിന്റെ ഭാവി? ഇന്ന് ഇത് വൃത്തിയും വെടിപ്പുമുള്ള സുന്ദരമായ ഒരിടം. എന്നും ഇങ്ങനെതന്നെ നിലനിൽക്കുമെന്ന് അവർ വാഗ്ദാനം ചെയ്യുകയും ചെയ്തിട്ടുണ്ട്. പക്ഷേ നടക്കുമോ? എന്നും അതേപടി നിലനിൽക്കുമോ? ആശങ്കയുണ്ട്.

നമ്മുടെ മിക്ക ഹിന്ദുസ്ഥാപനങ്ങളുടേയും ഗതി കണ്ടിട്ടുണ്ടോ. വലിയ കെട്ടിടങ്ങൾ പണിയും വലിയ ഘോഷത്തോടെ ഉദ്ഘാടനവും ചെയ്യും. തീർന്നു.

പിന്നെ അവഗണനയും ശ്രദ്ധയില്ലായ്മയും കൊണ്ട് ആർക്കും വേണ്ടാതെ നശിക്കും ഇത്തരം സ്ഥാപനങ്ങൾ

ഇതിനും ഇത്തരം ഗതി വരുത്തരുതേ എന്നുമാത്രമായിരുന്നു, തിരിച്ചുവരുമ്പോഴുള്ള എന്റെ പ്രാർത്ഥന.

आरोग्य पंक्ति

# മുറിവ് - പ്രഥമ ശുശ്രൂഷ

ഡോ. ജി.ആർ. ജയകുമാർ

അടുക്കളയിൽ നിന്ന് കത്തികൊണ്ടുണ്ടാകുന്ന ചെറിയ മുറികൾ, കുട്ടികൾ കളിക്കുന്നതിനിടെ വീണ് തൊലി ഉരഞ്ഞുണ്ടാകുന്ന ചെറിയ പോറലുകൾ എന്നിവ സർവ്വസാധാരണം. ഈ അവസരത്തിൽ നൽകേണ്ട പ്രഥമ ശുശ്രൂഷ എന്തെല്ലാമെന്ന് നോക്കാം.

1. മുറിവ് വൃത്തിയായി കഴുകുക :

ശുദ്ധജലവും സോപ്പും ഉപയോഗിക്കുക. പൊടി, മണ്ണ് എന്നിവ പുരണ്ടിട്ടുണ്ടെങ്കിൽ കഴുകി മാറ്റേണ്ടതാണ്. മുറിവിന് ചുറ്റും നല്ലവണ്ണം സോപ്പ് പുരട്ടാവുന്നതാണ്.

2. മുറിവിൽ നിന്ന് തുടർച്ചയായി രക്തസ്രാവം ഉണ്ടെങ്കിൽ വൃത്തിയുള്ള ടവ്വൽ അല്ലെങ്കിൽ ബാൻഡേജ് വെച്ച് 10 മിനിട്ട് അമർത്തി പിടിക്കുക. കാലിലോ, കൈയ്യിലോ ആണ് മുറിവെങ്കിൽ ആ ഭാഗം ഉയർത്തിവെക്കാവുന്നതാണ്.

3. ആന്റി ബയോട്ടിക്ക് ഓയിന്റ്മെന്റ് പുരട്ടുക :

മുറിവ് വൃത്തിയാക്കിയ ശേഷം നിയോസ്പോറിൻ, ബിറ്റാഡിൻ തുടങ്ങിയ ഏതെങ്കിലും ഓയിന്റ്മെന്റ് വളരെ കുറഞ്ഞ അളവിൽ പുരട്ടുക.

4. മുറിവ് കെട്ടുക :

അല്പം വലിയ മുറിവാണെങ്കിൽ ബാൻഡേജ് ചെയ്യുക. മുറിവ് കെട്ടുന്നതിന് സ്റ്റെറിലൈസ് ചെയ്ത GAUZE അല്ലെങ്കിൽ PAD ആണ് ഉപയോഗിക്കേണ്ടത്. വളരെ ചെറിയ പൊട്ടൽ ആണെങ്കിൽ BAND AID ഒട്ടിക്കുക. കുറച്ചുകൂടി വലിയ മുറിവാണെങ്കിൽ G-Dress എന്ന പേരിലുള്ള ഒട്ടിക്കാവുന്ന ഡ്രസ്സിങ്ങ് പാഡുകൾ വിവിധ അളവുകളിൽ ലഭ്യമാണ്. സ്റ്റിക്കർ ഒട്ടിക്കുന്ന പോലെ ലളിതമായി ഇവ ഒട്ടിക്കാവുന്നതാണ്. സ്റ്റെറിലൈസ് ചെയ്ത GAUZE, PAD എന്നിവ ആശുപത്രികളോടനുബന്ധിച്ചുള്ള PHARMACY കളിൽ ലഭ്യമാണ്. ഇവ മുറിവിൽ വെച്ച ശേഷമാണ് ബാൻഡേജ് ചെയ്യേണ്ടത്.

പഴകിയ വൃത്തിയില്ലാത്ത തുണി ഉപയോഗിച്ച് ഒരിക്കലും മുറിവ് കെട്ടരുത്. അത് പഴുപ്പിന് കാരണമാകും.

5. മുറിവ് ദിവസവും മാറ്റി കെട്ടേണ്ടതാണ്. ഇതിന് പുറമെ ബാൻഡേജ് ചെയ്ത ഭാഗം നനഞ്ഞിട്ടുണ്ടെങ്കിൽ ഉടൻ മാറ്റി, പുതുതായി മറ്റൊരു ഡ്രസ്സിങ്ങ് വെക്കുക.

6. ടെറ്റനസിനെതിരെ ഇഞ്ചക്ഷൻ

ആഴത്തിലുള്ള മുറിവ്, ചെളി, മണ്ണ് എന്നിവ പുരണ്ട മുറിവാണെങ്കിൽ തീർച്ച

യായും ടെറ്റനസിനെതിരെയുള്ള ഇഞ്ചക്ഷൻ ആവശ്യമാണ്. കഴിഞ്ഞ ആറുമാസത്തിനുള്ളിൽ എടുത്തിട്ടുണ്ടെങ്കിൽ വീണ്ടും ആവശ്യമില്ല.
ടെറ്റനസിനെതിരെ മൂന്ന് ഇഞ്ചക്ഷനാണ് ആവശ്യമുള്ളത്. ആദ്യ ഇഞ്ചക്ഷനു ശേഷം ആറ് ആഴ്ച കഴിഞ്ഞ് , പിന്നെ 6 മാസം കഴിഞ്ഞ് – അങ്ങനെ മൊത്തം മൂന്ന് ഇഞ്ചക്ഷനുകൾ. പിന്നീട് 10 വർഷത്തിന് ശേഷം ഒരു ബ്രൂസ്റ്റർ ഡോസ്.

**മുറിവ് തുന്നേണ്ടത് എപ്പോഴാണ്.?**
ചെറിയ തോതിലുള്ള തൊലി ഉരിയൽ, മുറിവ് എന്നിവ തുന്നേണ്ട ആവശ്യമില്ല. ആഴത്തിലുള്ള മുറിവ്, ഇരുവശവും അകന്ന് വലിയ വിടവ് ഉണ്ടായിട്ടുണ്ടെങ്കിൽ (ഏകദേശം രണ്ട് സെന്റീമീറ്ററിൽ കൂടുതൽ നീളത്തിലുള്ള മുറിവുകൾ) തുന്നേണ്ടതാണ്. ഈ അവസരത്തിൽ തൊട്ടടുത്ത ആശുപത്രിയിലെ ഡോക്ടറെ കാണുക.
മുറിവ് പറ്റി ആറുമണിക്കൂറിനുള്ളിലാണ് തുന്നലിടേണ്ടത്. (PRIMARY SUTURING) അതിൽ കൂടുതൽ സമയം കഴിഞ്ഞിട്ടുണ്ടെങ്കിൽ മുറിവിൽ പഴുപ്പ് വരാൻ സാധ്യതയുള്ളതിനാൽ വെറുതെ ഡ്രസ്സിങ്ങ് ചെയ്ത് രണ്ടോ മൂന്നോ ദിവസത്തിന് ശേഷം പഴുപ്പ് ഇല്ല എന്ന് ഉറപ്പ് വരുത്തിയ ശേഷം മാത്രമേ തുന്നലിടാൻ പാടുകയുള്ളു. (DELAYED PRIMARY SUTURING)
പഴുപ്പ് ബാധിച്ച മുറിവുകൾ തയ്ക്കാൻ പാടില്ലാത്തതാണ്. പഴുപ്പ് പൂർണ്ണമായി ചികിത്സിച്ച് ഭേദമാക്കിയ ശേഷം (ഏകദേശം ഒന്നോ രണ്ടോ ആഴ്ച കഴിഞ്ഞ്) തുന്നലിടാവുന്നതാണ്. (SECONDARY SUTURING)
മുറിവ് പറ്റിയ ഉടനെ തുന്നലിട്ടാൽ ഉണങ്ങിയ ശേഷം കല തീരെ ചെറുതായിരിക്കും. അതേ സമയം എത്രയും താമസിച്ചാണോ തുന്നലിടുന്നത്, കല അത്രയും വലുതായിരിക്കും. മുഖത്തുണ്ടാകുന്ന മുറിവുകളിൽ ഇത് വളരെ പ്രധാനമാണ്.
ഓരോ ദിവസവും ഡ്രസ്സിങ്ങ് മാറ്റുന്ന അവസരത്തിൽ പഴുപ്പ് ബാധിച്ചിട്ടുണ്ടോ എന്ന് നോക്കുക. പഴുപ്പുണ്ടെങ്കിൽ മുറിവിന് ചുറ്റും ചുവന്ന നിറവും വീക്കവും ഉണ്ടായിരിക്കും. പുറമെ വേദന കൂടുകയും ചെയ്യും. പഴുപ്പ് ബാധിച്ചെന്ന് സംശയമുണ്ടെങ്കിൽ ഉടനെ ഡോക്ടറെ കാണിച്ച് പഴുപ്പിനെതിരെ തക്കതായ ആന്റിബയോട്ടിക്ക് മരുന്ന് കഴിക്കുക. വളരെ ചെറിയ മുറിവുകൾക്ക് ആന്റിബയോട്ടിക്ക് മരുന്നുകൾ ആവശ്യമില്ല. പക്ഷെ ആഴത്തിലുള്ള പൊടി, മണ്ണ് എന്നിവ കലർന്ന മുറിവുകളാണെങ്കിൽ തുടക്കത്തിൽ തന്നെ ഡോക്ടറുടെ നിർദ്ദേശപ്രകാരമുള്ള ആന്റിബയോട്ടിക്ക് മരുന്നുകൾ കഴിക്കേണ്ടതാണ്.

**മുറിവിന് വൈദ്യ സഹായം തേടേണ്ട അവസരങ്ങൾ:**
1. തുടർച്ചയായുള്ള രക്തപ്രവാഹം :
അരമണിക്കൂറിന് ശേഷവും മുറിവിൽ നിന്ന് രക്തം പ്രവഹിക്കുകയാണെങ്കിൽ ഉടൻ ആശുപത്രിയിൽ എത്തിക്കേണ്ടതാണ്.

2. ആഴത്തിലും, നീളത്തിലും വിണ്ടുകീറിയ മുറിവുകൾ. ഇവക്ക് തുന്നൽ ആവശ്യമായിരിക്കും.
3. രക്തക്കുഴൽ, ഞരമ്പ്, മസിൽ എന്നിവക്ക് മുറിവേറ്റിട്ടുണ്ടെന്ന് സംശയമുണ്ടെങ്കിൽ.
4. മുഖം, തല എന്നിവിടങ്ങളിലെ വലിയ മുറിവുകൾ ഉള്ളതിനാൽ വിധഗ്ദ്ധ ഡോക്ടറെ കാണിച്ച് പാടുകൾ വീഴാൻ സാധ്യതയില്ലാത്ത വിധം മുറിവ് പ്രത്യേകതരം നൂലുപയോഗിച്ച് തുന്നേണ്ടതാണ്.
5. മുറിവിനകത്ത് മണ്ണ്, പൊടി, ഗ്ലാസ് കഷണം തുടങ്ങിയവയുണ്ടെന്ന് സംശയമുണ്ടെങ്കിൽ.
6. മുറിവിനോടനുബന്ധിച്ച് എല്ലിന് ഒടിവ് ഉണ്ടെന്ന് സംശയമുണ്ടെങ്കിൽ.
7. രക്തം കട്ട പിടിക്കാത്ത അസുഖമുള്ളവരും (HAEMO PHILIA) പ്രമേഹ രോഗമുള്ളവരും മുറിവുണ്ടാക്കുമ്പോൾ നിർബന്ധമായും ഡോക്ടറെ കാണേണ്ടതാണ്.

**മുറിവിനെ സംബന്ധിച്ച് ചെയ്യാൻ പാടില്ലാത്തത് എന്തെല്ലാം?**

1. മുറിവിൽ പഴകിയ തുണി, തേൻ, പഞ്ചസാര, കാപ്പിപ്പൊടി എന്നിവയൊന്നും വെച്ച് കെട്ടരുത്. ഇത് അണുബാധക്കും പഴുപ്പിനും കാരണമായേക്കും.
2. വലിയ മുറിവുകൾ തുറന്നിടരുത്. അത് ഈച്ച വന്നിരിക്കാനും പഴുപ്പിനും കാരണമാകും.
3. കെട്ടിയ മുറിവ് അടുത്ത ഡ്രസ്സിങ്ങിന് മുമ്പ് നനക്കരുത്. അഥവ നനഞ്ഞാൽ, വീണ്ടും ഡ്രസ്സിങ്ങ് മാറ്റി പുതിയത് വെക്കുക.
4. രക്തസ്രാവം നിറുത്താനായി മുറിവിന് മുകളിൽ കൂടുതൽ ശക്തിയോടെ, കൂടുതൽ സമയം തുണി, ചരട് എന്നിവ ഉപയോഗിച്ച് കെട്ടരുത്. അഥവാ കെട്ടിയിട്ടുണ്ടെങ്കിൽ ഉടൻ വൈദ്യസഹായം തേടുക. അല്ലെങ്കിൽ കെട്ട് ലൂസാക്കുക. കൂടുതൽ സമയം കെട്ടുന്നത് മുറിവിന് ചുറ്റുമുള്ള ഭാഗത്തെ രക്തയോട്ടം നിലക്കുന്നതിനും ആ ഭാഗം നിർജ്ജീവമാകാനും കാരണമാകുന്നു.
5. ആന്റിബയോട്ടിക്കുകൾ സ്വയം ഉപയോഗിക്കരുത്. ഡോക്ടറുടെ നിർദ്ദേശപ്രകാരം മാത്രം ഉപയോഗിക്കുക.

മുറിവുകൾ നിസ്സാരമായേക്കാം. പക്ഷെ അത് തികഞ്ഞ ഗൗരവത്തോടെ തന്നെ കാണേണ്ടിയിരിക്കുന്നു. പ്രമേഹം തുടങ്ങിയ രോഗമുള്ളവർ യഥാസമയം ചികിൽസ തേടിയില്ലെങ്കിൽ മുറിവേറ്റ ഭാഗം പഴുപ്പ് ബാധിച്ച് നീണ്ട ആശുപത്രിവാസത്തിനും പണച്ചെലവിനും കാരണമാകാറുണ്ട്. തുടർന്ന് മുറിവേറ്റ ഭാഗം തന്നെ മുറിച്ച് കളയേണ്ട അവസ്ഥയും അസാധാരണമല്ലാതെ കാണാറുണ്ട്.

# AMGELO RAGHURAM - SANGEETHA PRIYA PAR EXCELLENCE



Strange but true, two SGS Sabhas, based in Chennai and Calicut, have the same vision and mission of serving Saraswath communities at large.

Comparison does not stop with the above. The pattern of growth of both had a firm-mooring in Sangeetham. There was a fatherly figure, instrumental in the rapid growth of these "siblings". He is none other than Amgelo RAGHURAM, to the oldtimers of this part of Kerala and Karnataka. To Chennaiites, he is revered PARABMAM (from octogenarians down to teenagers). He was not much "visible" in public functions but widely "heard of" as J.S. Prabhu. He was widely acclaimed for his pioneering, innovative social activity. Sources close to him add that he was "miserly" in words but very generous in helping the needy, a no-nonsense man with a quiet efficiency. His schemes were well-planed and executed with meticulous care, accountability and transparency. Saraswath community honoured him, in 1974, with honorific "SARASWATHA RATHNA", in recognition of his selfless and long services to the community at large.

Sri. Janardhan Srinivasa Prabhu was born on 14th July 1912, in Mangalore, his mother's native place. His father, Sri. S.J. Prabhu belonged to Tellichery, with his Tharwaad, adjacent to Lakshmi Narasimha Temple. Sri. J.S. Prabhu is connected to Swargamadom family of Calicut, through his paternal grand mother (Thulashi mai).

He had his schooling in Calicut and Cochin with his early colle-

giate education in Mangalore. He graduated in Bsc (Botany) Presidency College Madras (Now Chennai). Well-laid garden at Sabha bagged several prizes, instituted by Horticultural So Chennai. Perhaps, this is a standing monument to this "Greer gered" Botanist-turned - Horticulturist. Thoughtfully, there is a ery for the propagation of plants too.

Soon after graduation, he joined Parry and Company Ltd covenanted officer (an exclusive preserve of Englishmen tl Hence, some of his close relatives and intimate friends addre him jocularly as "SAAIBE". He headed some of the branches of and Co. Ltd., in Calicut, Cochin, Palgat etc. He retired as Joint aging Director of EID-Parry group of Companies.

On promotion he shifted his base to Madras in 1947. Ma Calicut's loss is Madras's gain. This was not entirely true. Sri Prabhu kept his ties with Calicut and Tellichery in tact. So, fo convenience of his friends and relatives he conducted the mar of this elder daughter in his "Renovated" Tharwaad - rather th Madras in 1957.

Better opportunity, to show his love for Calicut, came h when a highly motivated and committed group of stalwarts Sarvotham Mallya, S. Rajagopal Rao and a few others showed keen interest to establish a GSB Sabha in Calicut, in 1974. This at a time when SGS Sabha Madras (which was nurtured by Prabhu for nearly a dozen years by then) had become an em role-model for other charitable organizations. Proximity to Am Raghuram gave a jump-start for SGS Sabha Calicut. Thanks t initial advantage, by way of dissemination of management expe of J.S. Prabhu as its mentor, SGS Sabha Calicut could grow much faster pace than its elder sister organization. In recogniti his valuable guidance, SGS Sabha Calicut honoured him by enr him as a Honorary member. He continued as such till his dea 2000. Now that the SGS Sabha Chennai unveiled the portra

J.S. Prabhu (his birth centenary falls on 14th July 2012) at its centenary celebrations (spread over the entire year) on 4 th February 2012.

In the fitness of things, SGS Sabha Chennai has programmed to hold a concert by Pandit Upendra Bhat, on 15th July 2012 (Sunday). Incidentally Pandit Upendra Bhat is a disciple of late Pandit Bhimsen Joshi, Bharath Rathna awardee and a close friend of Late Sri. J.S. Prabhu.

The above is a fitting tribute to Sri. J.S. Prabhu, who promoted Hindustani classical music in Chennai, considered as an impregnable bastion of Carnatic music.

Our Pranams to this legend, late Sri. J.S. Prabhu who was instrumental in the fast growth of our SGS Sabha Calicut along with our elder-sister institution in Chennai. Our heart felt greetings to SGS Sabha Chennai.

**വൈഷ്ണവ് രത്ന് - ജി. എസ്. ബി. മാസിക ഒരുക്കുന്ന**
**അഖിലേന്ത്യ വൈവാഹിക ജാതക സംഗമം**

2012 ജൂൺ 24 ഞായറാഴ്ച രാവിലെ 10 മണി മുതൽ 5മണി വരെ

**ടി.ഡി. ഗേൾസ് എൽ.പി. സ്കൂൾ**
**നോർത്ത് ചെർളായി, കൊച്ചി - 2**

സ്വസമുദായത്തിലെ വിവാഹ പ്രായമെത്തിയ യുവതീയുവാക്കളെയും രക്ഷിതാക്കളെയും പങ്കെടുപ്പിച്ചുകൊണ്ട് ഏറ്റവും സൗകര്യപ്രദമായും സുതാര്യമായും നടത്തുന്ന ഈ സംഗമത്തിൽ അനുയോജ്യമായ ആലോചനകൾ അതിവേഗം കൈമാറുവാനും പരസ്പരം പരിചയപ്പെടുവാനും വഴിയൊരുക്കിക്കൊണ്ടുള്ള ഒരു അസുലഭ അവസരം.

രജിസ്ട്രേഷൻ ഫീസായ 250/- രൂപ, എറണാകുളത്ത് മാറാവുന്ന ഡി.ഡി. ആയി ഒരു ജാതകത്തിനോടൊപ്പം 2012 ജൂൺ 20 നു മുമ്പായി വൈഷ്ണവ് രത്ന് ഓഫീസിൽ കിട്ടിയിരിക്കണം.

**കൂടുതൽ വിവരങ്ങൾക്ക് :**
**വൈഷ്ണവ് രത്ന്**
**ടി.ഡി. സന്നിധി റോഡ്, കാരണക്കോടം, പാലാരിവട്ടം പി.ഒ., ബോക്സ് : 2261,**
**കൊച്ചി : 682 025, ഫോൺ : 0484-2341568, 9847041568**

NB : ജാതകപ്പൊരുത്തം നോക്കുവാനുള്ള ജ്യോതിഷന്മാരും സംഗമത്തിൽ പങ്കെടുക്കുന്നതായിരിക്കും

## खबर आनी घडणूक

## पत्तो बदलप

- **Shri. K. VITTALDAS MALLYA**
  Flat No : 601
  Jasmine Residency Park
  C.G. Kamath Road, Karangalpadi
  MANGALURU - 575 003

- **Shri. S. SUBRAMANIA SHENOY**
  Flat No : 303, A Wing
  Oakwood Apartments
  Viman Nagar
  PUNE - 411 014
  Ph: 07387094337, 09158898337

- **Dr. S. RAGHUVEER PRABHU**
  Flat No : 810, Sunny Palace
  Changampuzha Sadanam Lane
  Edappali, KOCHI - 682 028

- **Shri. V. JAGANNATH BHAT**
  CC-8/936, Shanthi Nagar Road,
  Koovappadam, KOCHI - 682 002

- **Shri. K. KAMALAKSH NAIK**
  F No B 1002, Amoda Valmark
  Dodda Kammanahalli
  Bannerghatta Road,
  BENGALURU - 560083

## ब्रह्मोपदेशम

The Brahmopadesham ceremony of Chi: RAYAN, Son of Smt. Namitha and Shri. Vivek S.Hegde, Mumbai and Grand son of Smt. Shyamala and Shri. H. Vinod Nayak, Pune was performed on Monday, 28th May 2012 at Shree Guru Ganesh Prasad, Sion, Mumbai.

The Brahmopadesham ceremony of Chi: OMKAR, Son of Smt. Geetha and Shri. H. Ramachandra Pai, Calicut was performed on Thursday, 31st May 2012 at Shree Mahalasa Saunsthan, Mardol, Goa.

## जनन

Dr. VIDYA, wife of Dr. S. Raghuveer Prabhu, Kochi, son of Smt. Ashalatha and Dr. R.S. Prabhu, Calicut gave birth to a female child on 11th April 2012. The Child has been named "GITANJALI".

## देहांत



Dr.U. GADHADAR NAYAK (67) passed away on 2nd May 2012. He is survived by his wife, Smt. Shobha G. Nayak, son Shri. G. Srikanth Nayak, daughter, Smt. Srikala D. Adige, daughter-in-iaw, Smt. Shwetha S. Nayak and son-in-law, Shri. Deepak Mohandas Adige (Mumbai).

## NOTICE

Students of the S.G.S. Sabha family who have secured first class and above in S.S.L.C., Plus Two, Degree, Post Graduation and other courses may send the photocopy of their marklist along with a photo to the following address. Name of the parent should be mentioned. They will be honoured with medals and certificates during the Vijayadasami Celebration. Endowment prize will also be given to the qualified students.

# Dr. U.G. Nayak: A Tribute

K.B. Govinda Rao

"Every breath of life is a breath too of death," said Maharshi Sri Aurobindo. So, death is an inescapable and inevitable reality of life that no one can challenge. At the same time, death has ever been a cause of sorrow even to those great men who could transcend the limitations of the phenomenal world and scale lofty heights in the spiritual realm. Hence we find Swami Vivekananda admonishing Premadadas Mitra, at Benaras, when the latter rebuked the Swamiji, seeing him openly weeping upon receiving the news of the demise of a loved one, saying that it was unbecoming of a monk to indulge in human grief. "What do you mean? By becoming a monk, have I become devoid of feeling? A true sanyasi's heart is more tender and affectionate than that of an ordinary man. We are, after all, human. I do not accept that form of sanyasa which expects me to have a heart of stone." This was how the Swamiji thundered in response to Premadadas Mitra's words of rebuke. So what to speak of us ordinary mortals!



When I came to know that Dr. U.G. Nayak was hospitalized in a very critical condition following a road accident, I was beside myself. More than a friend, for me, he was like my younger brother with whom I could share my personal worries and problems. And his death has robed me of one of my closest friends, who was always a source of strength and solace to me.

A totally unassuming person, Dr. Nayak was humility personified so much so that nobody would even guess that he had authoritative knowledge about diverse subjects and had his own original opinion on such subjects.

For him, the pain and agony of his fellow beings was his own. So he not only did not care for his doctor's fee, but many a time could be seen spending from his own pocket to buy medicines for his poor patients. His approach to treatment was holistic. He was so humane

and considerate that he rightly came to be known as a "people's doctor." He was one who had imbibed the Hippocratic Oath, taken by physicians and other healthcare professionals swearing to practise medicine ethically, in its true spirit.

He was a member of the editorial board of the souvenir brought out in commemoration of the Chaturmasya Vritha of His Holiness Srimad Sudhindra Tirtha Swamiji of Shree Kashi Math Samsthan, Varanasi, held at Calicut in 1981. In spite of his busy official schedule, Dr. Nayak was so actively and deeply involved in the activities of the editorial board, and the indelible mark of his acumen and expertise was discernible in everything connected with the souvenir, including its cover design, selection of material, layout, editing and proof reading.

It was during 1982-83 I got yet another opportunity to get myself acquainted with Dr. Nayak's sterling qualities and his capacity for systematic work as a social activist, while he was a Governing Council member of the Samyuktha Gowd Saraswath Sabha, Calicut. He had a special knack of putting his ideas across and expressing his disagreement on subjects under discussion, without offending others or creating any ill-will. And once a decision was taken, he used to wholeheartedly cooperate with its implementation in a democratic spirit, irrespective of whether he was personally in favour of it or not. His death, no doubt, is a personal loss to me. But, for our Samaj also, his departure is an irreparable loss.

*(Sri K.B. Govinda Rao is a Honorary Member of the Sabha)*

# SAMYUKTHA GOWD SARASWATH SABHA CALICUT

**Applications invited for Educational Aid**

Applications are invited from needy students belonging to the Sabha family for educational aid. The application should carry the following information:

1. Name of parent.
2. Name of the Institution and class in which the student is studying.
3. Marklist (Copy) of the last Annual Examination.

**M/s. ACE GROUP will give through the Sabha a sum of Rs. 1000 each to the five Gowd Saraswath / Saraswath students from outside Calicut, who are not S.G.S. Sabha's family members.**

The application should reach the following address on or before July 31, 2012.

**U. Gokuldas Maller**
**Secretary, S.G.S. Sabha**
**Mahadev Trading Company, 13/914, BIG BAZAAR**
**KOZHIKODE - 673 001**

# പുണ്യ സ്ഥലങ്ങളിലേക്ക് ഒരു തീർത്ഥയാത്ര

*ഹരിദ്വാർ, ഋഷികേശ്, ബദരിനാഥ്, കേദാർനാഥ്,*
*ഗംഗോത്രി, യമുനോത്രി*
*എന്നീ പുണ്യ സ്ഥലങ്ങളിലേക്ക്*
*പതിനാറ് ദിവസങ്ങളിലേക്കുള്ള ഒരു തീർത്ഥയാത്രാ പരിപാടി*
*2012 ആഗസ്റ്റ് മാസാവസാനത്തിൽ സംഘടിപ്പിക്കുന്നു.*

**പങ്കെടുക്കുവാൻ താൽപര്യമുള്ളവർ ജൂൺ 30ന് മുമ്പ് ബന്ധപ്പെടുക.**

ജി. വാമൻ ഭട്ട്

ഫോൺ : 9633746263

# खास दीस

## 2012 JUNE

| | | |
|---|---|---|
| 1 | Friday | : Bhagavatha Vaishnava Ekadashi |
| 4 | Monday | : Savithri Pournami, Vada Savithri Vratham |
| 7 | Thursday | : Sankashta Chathurthi, Chandrodayam at 9.54 pm |
| 14 | Thursday | : Mithuna Samkramanam |
| 15 | Friday | : Ekadashi |
| 19 | Tuesday | : Amavasi, Jeshta Maasavasaanam |
| 20 | Wednesday | : Aashada Maasaarambham |
| 24 | Sunday | : Panchami Naagabhisheka Pooja |
| 30 | Saturday | : **AASHADA EKADASHI**<br>AKHANDA BHAJAN at Shree Panduranga Mandir from 7.00 am to 10.00 pm,<br>Madhyana Pooja at 1.00 pm<br>Prasada Distribution at 1.30 pm and 8.30 pm. |

## 2012 JULY

| | | |
|---|---|---|
| 3 | Tuesday | : Guru Pournami |
| 6 | Friday | : Sankashta Chathurthi, Chandrodayam at 9.18 pm |
| 14 | Saturday | : Ekadashi |
| 16 | Monday | : Karkadaka Samkramanam, Utharayana Avasaanam |
| 17 | Tuesday | : Dakshinayana Aarambham |
| 19 | Thursday | : Amavasi, Aashada Maasa -<br>Greeshma Rithu Aarambham |
| 20 | Friday | : Shravana Maasa - Varsha Rithu Aarambham<br>Choodi Pooja Praarambham |

आभारः श्री पाण्डुरंगा ट्रस्ट्

Printed & Published by K. Surendra Rao, Sooraj Jewellers, Kamath Lane, Calicut-673 001
for Samyuktha Gowd Saraswath Sabha, Calicut, Ph: 2701420,
Editor: K. Surendra Rao (Editor responsible for selection of news under the PRB Act.)
Printed at Kamala Offset, Calicut.

